# കൂട്ടുകവിത

ചട്ടമ്പിസ്വാമികളും പെരുന്നെല്ലി കൃഷ്ണൻ വൈദ്യരും ചേർന്ന് ഈരണ്ടു വരി വീതം പൂരിപ്പിച്ച ചില പദ്യങ്ങൾ

ചട്ടമ്പിസ്വാമികൾ

പ്രാണൻ ഭവാനരിയകണ്മണിയും ഭവാനെ -
ന്നാണുങ്ങളോടു പലരോടുമഹോ കഥിച്ചു,

പെരുന്നെല്ലി

കാണുംധനങ്ങളഖിലം ബത കയ്ക്കലാക്കും
നാണം കുണുങ്ങികളെയെങ്ങനെ വിശ്വസിക്കും!

ചട്ടമ്പിസ്വാമികൾ

കയ്യുംപിണച്ചു കണവന്നൊടുറങ്ങുമപ്പോൾ
പയ്യെത്തദീയകരമങ്ങനെ മറ്റിവച്ചു,

പെരുന്നെല്ലി

കയ്യാലതന്നരികിൽ വന്നൊളിബന്ധുവെക്ക -
ണ്ടയ്യോ! രമിപ്പവരെയെങ്ങനെ വിശ്വസിക്കും !

ചട്ടമ്പിസ്വാമികൾ

ബഹുഗ്രാവകീർണ്ണം ബതേദം ഹി റോഡി -
ങ്ങഹസ്സിങ്കലും പോവതത്യന്തകഷ്ടം

പെരുന്നെല്ലി

സഹിക്കാവതോ കൂരിരുട്ടത്തു വെട്ടം
വഹിക്കാതെ പോകുന്ന ദുഃഖം നിനച്ചാൽ

പെരുന്നെല്ലി

മഹിക്കേവനെന്നാകിലും ജാതനായാൽ
സഹിക്കാതെയെന്തോന്നു ചെയ്യുന്നിദാനീം

ചട്ടമ്പിസ്വാമികൾ

വഹിച്ചേ നശിക്കൂ കൃതം കർമമേന്മ
ദഹിക്കും തപസ്സാൽ ക്ഷണം തത് കുരുഷ്വ

പെരുന്നെല്ലി

രഹസ്യം തദപ്യാര്യാ! ചൊൽകേറെ രമ്യേ
മഹസ്സിങ്കലേതിൽ മനം ചേർത്തിടേണ്ടൂ?

ചട്ടമ്പിസ്വാമികൾ

ബഹിശ്ചോള്ളിലും ഭക്തിയോടെപ്പൊഴും നീ
ഗുഹസ്യാംഘ്രിപദ്മം ഭജിക്കുന്നതേതാൻ

പെരുന്നെല്ലി

ഗുഹൻ താൻ കഥംഭൂതനെന്നുള്ളതേതും
മഹാത്മൻ ! ന ജാനേ മമ പ്രേമരാശേ!

ചട്ടമ്പിസ്വാമികൾ

മഹച്ചേദണുത്വം ച സർവം കവിഞ്ഞും
സുഹൃച്ചിത്തപദ്മത്തടങ്ങുന്നതും താൻ

പെരുന്നെല്ലി

ഇഹ പ്രോക്തമായൊന്നു കേട്ടേനിദാനീ
മഹം തത്കഥം ചെയ്തിടേണ്ടൂ പ്രവീണാ!

ചട്ടമ്പിസ്വാമികൾ

അഹം വച്മി കേളഞ്ച്യൃഷീകം ച ജിത്വാ
മുഹുശ്ചാന്തരംഗേ ശുചൗ വേണമോർപ്പാൻ

# കവിതക്കത്ത്

മറ്റൊരിക്കൽ ചട്ടമ്പിസ്വാമികൾ പെരുന്നെല്ലിക്കയച്ച ഒരു കത്തിലെ മൂന്നു ശ്ലോകങ്ങൾ:

മാണിക്യമാമലയിൽ മഞ്ഞുജലക്കുളത്തിൻ -
കോണിൽക്കുരുത്തുവളരും ചെറുകൈതതന്നിൽ
കാണെക്കൊതിക്ക വിലസുന്ന സുമത്തെ വെല്ലും
കായത്തെയൊന്നു കണികാണ്മതിനെന്നു കിട്ടും!
കപോതമേ ! കല്പകസൂനമേ ! ന -
ല്ലപാരസന്തോഷസമുദ്രമേ ! കേൾ
കൃപാമൃതച്ചാർത്തു തുളുമ്പിടും നി -
ന്നപാംഗമോർത്തിട്ടലിയുന്നു ചിത്തം

ഏറെത്താമസിയാതെ വന്നു തവ മെയ്
കെട്ടിപ്പുൺന്നെങ്കിലേ നീറീടും
മനമാറുകൊള്ളു സതതം
കൂറുള്ള മാറുള്ള ഹേ

കൊറ്റിനാട്ടു നാരായണ പിള്ള സ്വാമികൾക്കയച്ച രണ്ടു പദ്യങ്ങൾ

ഓടിച്ചാടിനടന്നുവന്നു മടിയിൽ
ഡിമ്മെന്നിടിക്കുംവിധൗ
കൂടിക്കൂടിവരുന്ന നന്മധുരമാം
ക്ഷീരം നുകർന്നും മുദാ -
കൂടിത്തള്ളയുമായനാരതമിരു -
ന്നീടും പശുക്കുട്ടി വേർ -
പാടിൽപ്പെട്ടുഴലുന്നപോലെ വിരഹം
ചേർക്കുന്നു ദുഃഖാർണ്ണവേ
ഇന്നുമേട്ടിലെനിക്കുദിച്ചൊരസുഖം
സർവം ഭവദ്ദർശനം
തന്നാലെന്നിയൊഴിക്കുവാൻ പണി തുലോ -
മാകുന്നു വേകുന്നകം
എന്നാലും തവ ദിവ്യരൂപമകമേ
കാണുമ്പൊളല്പം സുഖം
ചേർന്നാണത്ര ദിനം നയിപ്പതു ഗുരോ
മാം പാഹി നിത്യം മുദാ

ഇവയ്ക്കു ചട്ടമ്പിസ്വാമികളയച്ച മറുപടി

പൊന്നമ്മാ, തങ്കമേയെന്നിരുനയനമണി -
ക്കാതലേ ഭൂതലേയ -
മ്മിന്നിൻ കൂട്ടം സ്വരൂപിച്ചൊളിവഴിചിതറും
കോമളംഗാമലാബ്ധേ!
കന്നൽക്കും തോലിനല്കും തവ മധുരമൊഴി -
ത്തേനൊഴുക്കിന്മുഖത്തേ -
ക്കെന്നെൻ കർണങ്ങൾ രണ്ടും വരുവതിനരുളും
ചന്ദ്രചൂഡൻ, ന ജാനേ
ശ്രീമാനായും ചിരംജീവികളിലൊരുവനാ
യും ശിവജ്ഞാനിവർഗ
ക്കോനായും ധീരനായും സുജനഹൃദയമാ -
മാമ്പലിന്നുന്ദുവായും

സീമാതീതാനുകമ്പാമൃതജലനിധിയാ
യും ജനങ്ങൾക്കശേഷം
നേതാവായും ഭവിച്ചിങ്ങുരുതരസുഖിയായ്
വാഴ്ക നീ വാഴ്കയെന്നും

## മറ്റു ചില ശ്ലോകങ്ങൾ

മേലേ മേലേ പയോധൗ തിരനിരയതുപോൽ
ഗദ്യപദ്യങ്ങളോർക്കും
കാലേ, കാലേ ഭവിപ്പാൻ ജഗമതിലൊളിവായ്
ചിന്നിടും തേൻ കുഴമ്പേ!
ബാലേ ! ബാലേ ! മനോജ്ഞേ ! പരിമൃദുലതനോ !
യോഗിമാർ നിത്യമുണ്ണും -
പാലേ ! ലീലേ ! വസിക്കെന്മനസി സുകൃത -
സന്താനവല്ലീ ! സുചില്ലീ !
ചാലേ നാലഞ്ചുലോലപ്രസവശരമെടു -
ത്തംഗജന്മാവടുത്താൽ
പാലഞ്ചും വാണിമാർ തന്മുലമലമുകളിൽ
ചെന്നൊളിക്കാം കളിക്കാം;
കാലൻ കാളുന്ന കാളായസമുസലവുമാ -
യാഞ്ഞടുക്കുന്നതാമ -
ക്കാലം സ്ത്രീതന്റെ കൊങ്കത്തടവുമധരവും
കണ്ടിരിക്കാം, രമിക്കാം

എല്ലാറ്റിന്നുമതീതമെങ്കിലുമേതാണെല്ലാറ്റിനും സൂക്ഷ്മമ -
ങ്ങെല്ലാഭക്തജനാശയത്തിലുമമർന്നീടാത്തതല്ലാത്തതും
ചൊല്ലല്ലാത്തൊരു ചൊല്ലിനാലെതിനെയാണെല്ലാ മഹാന്മാരുമ
ത്യുല്ലാസത്തൊടുകണ്ടിടുന്നതതുതാൻ കല്യാണമെല്ലാം തരും.

## ചട്ടമ്പിസ്വാമികളെഴുതിയ ഒരു ഗാനം

പന്തുവാരാളി - ആദി
പല്ലവി
സ്മര രേ! ശ്രീശങ്കരമഖിലസുരേശം (സ്മര രേ)

അനുപല്ലവി
മാ കുരു മാ കുരു മൂഢചാപല്യം ത്യക്ത്വാസംഗം
തത്ത്വാതീതം
(സ്മര രേ)

ചരണം
യമിനാം മനപദ്മവിരാജിതഹംസം
ധൃതചന്ദ്രോത്തംസം - മാനിന്യാ -
ശോഭിതശുഭസവ്യാംഗം
ഭവപാപവിഭംഗം - ഗിരിജാലോലം
സദാനന്ദമീശം - ചിത്പുരുഷഗഗനനടേശം
(സ്മര രേ)

## മറ്റൊരു ഗാനം

തിരുപ്പുകൾ
മലരണികൊണ്ടപ്പെരുക്കിലും
കമലമുകുളകൊങ്കക്കുലുക്കിലും
മധുവിലുപരിയൻപുറ്റുരപ്പിലും
മനമിളകാതെ ..................................
അതിസുകൃതത്തൊണ്ടെടുത്ത യോഗിക -
ളകതളിരിൽ കണ്ടുറച്ച മാനസ -
തരസുഖനൃത്തം കളിയുമംഘ്രലിക -
ളരുളേണം ..........

ചെമ്മീനുപ്പുള്ളികാന്താരി
മുളകുംപുളിയുംസമം
ഇവചേർത്തുള്ള ചമ്മന്തി
ബ്രാഹ്മണർക്കും ഭുജിച്ചിടാം.